R.N.

## ചെറുകഥ

# ഒരു നല്ല മനുഷ്യൻ

— കോന്നിയൂർ ആർ. നരേന്ദ്രനാഥ്, ബി. എസ്‌സി., ബി. എൽ. —

"വിറകു കീറട്ടോ അങ്ങുന്നേ?" ഒരു സംസാരം കേട്ട് ഞാനങ്ങോട്ടു നോക്കി. എവിടെവച്ചോ അയാളെ കണ്ടിട്ടുണ്ട്. നല്ല പരിചയമുള്ള മുഖമാണ്. ഞാൻ വളരെ ആലോചിച്ചു. ഒരു ഓർമ്മയുമില്ല. വല്ല വഴിയിൽവെച്ചും കണ്ടതായിരിക്കും. ഒരിക്കൽ കണ്ടാൽ മറക്കാത്ത ചില മുഖങ്ങളുണ്ട് പിന്നെ കാണുമ്പോൾ ഒട്ട് ഓർമ്മിക്കുകയുമില്ല.

വട്ടമുഖമാണ്. കവിൾ വളരെ ഒട്ടിയിരിക്കുന്നു. കററിമീശ നിറച്ചുണ്ട്. മീശമുക്കാലും നരച്ചതുമാണ്. അടുത്തകാലത്തെങ്ങും ക്ഷൌരം ചെയ്തിട്ടില്ല. കുഴിയിലാണ് കണ്ണുകൾ. പൊട്ടക്കിണററിൽ നോക്കിയതുപോലെ തോന്നും അതിലേയ്ക്കു നോക്കിയാൽ. വല്ലാത്ത ഒരു ശോകച്ഛായ ആ വൃദ്ധനെ ആവരണംചെയ്തിട്ടുണ്ട്.

ഒരു കീറത്തുണി, കറുത്തു വൃത്തികെട്ട ഒരു തോർത്ത്, തലയിൽ കെട്ടിയിട്ടുണ്ട്. നെഞ്ചത്തെ എല്ലുകൾ തെളിഞ്ഞുകാണാം. ഞരമ്പുകൾ ഉയർന്നു വ്യക്തമായി നില്ക്കുന്ന നീണ്ടകൈകൾ. മാംസപേശികൾ ശുഷ്കിച്ചു പോയതുകൊണ്ട് അയഞ്ഞു കിടക്കുന്ന തൊലി ചുക്കിച്ചുളിഞ്ഞതാണ്. കോടാലിയും തോളിൽ വെച്ചുകൊണ്ട് അയാൾ മുററത്തു കടന്നുവന്ന് നില്ക്കുകയാണ്.

"വിറകു കീറട്ടോ അങ്ങുന്നേ?"—അയാൾ വീണ്ടും ചോദിച്ചു.

ചിന്തയിൽനിന്നു ഞാൻ ഉണർന്നു.

"എന്തുവേണം കൂലി?"—ഞാൻ കാര്യഗൌരവത്തോടെ സംസാരിച്ചു.

"അങ്ങുന്നു തരുന്നതു മതി."

"അതുവേണ്ട, പറഞ്ഞേയ്ക്കൂ! പിന്നെ അതുമിതും പറയരുത്."

"ഇല്ല"—അയാൾ തടിക്കഷണങ്ങൾ ഒന്നുകൂടനോക്കി.

"ഒരു ടൺ വിറകുണ്ട്"—ഞാൻ പറഞ്ഞു.

"നാലു രൂപാ......"

"അതു കൂടുതലാണ്—" ഞാൻ തിരിഞ്ഞുനടക്കാൻ ഭാവിച്ചു.

"പിന്നെ, അങ്ങുന്നു പറഞ്ഞാട്ടെ."—അയാൾ എന്നെ തടഞ്ഞു നിർത്താനായി പറഞ്ഞു:

"രണ്ടര രൂപാ!"

"തീരെ കുറവാണേ!"

"പിന്നെ?"

"മൂന്നു രൂപായ്ക്കു......"

"ശരി! വെട്ടിക്കോളൂ!"—ഞാൻ വീടിനുള്ളിലേയ്ക്കു പോയി. അയാൾ വെട്ടു തുടങ്ങി. മണി ഒൻപതടിച്ചു.

എന്റെ മനസ്സിൽനിന്ന് അയാളെക്കുറിച്ചുള്ള വിചാരം മായുന്നില്ല. ഇയ്യാളെ എനിക്കെങ്ങിനെ പരിചയം? വല്ലാത്ത ഒരു പ്രശ്നംപോലെ അതു തികട്ടിത്തികട്ടി വന്നു.

അരമണിക്കൂറോളം ആയപ്പോൾ അയാൾ വരാന്തയുടെ സമീപംവന്നു വായ്പൊത്തി ഭവ്യമായി നിന്നു.

"എന്താ?"—ഞാൻ ചോദിച്ചു.

"ഇന്നൊന്നും കഴിച്ചില്ല. കുറച്ചു ചൂടുവെള്ളം കുടിച്ചാരുന്നേൽ!........"

"പോയിക്കുടിച്ചിട്ടു വരൂ!"

"ഒരെട്ടണാ......"

"എല്ലാം കീറിക്കഴിഞ്ഞോ?"

"ഇല്ല, പോയിട്ട് ഇപ്പം വന്നേയ്ക്കാം."

ഞാൻ എട്ടണ എടുത്തു കൊടുത്തു. അയാരം അതു കൊണ്ടുപോയി.

വീണ്ടും വിറകുവെട്ടുന്ന ശബ്ദം കേട്ടാണ് അയാരം മടങ്ങിവന്നു എന്നു ഞാൻ ധരിച്ചത്.

അഞ്ചു മണിക്ക് ഞാൻ നടക്കാനിറങ്ങാൻ തയ്യാറാകുമ്പോരം വിറകുവെട്ടുന്ന ശബ്ദം നിന്നു. അയാരം വീണ്ടും വരാന്തയുടെ അടുത്തുവന്നു വായ്പൊത്തി നിന്നു.

''എന്താ തീന്നോ?''

''ഇല്ലേ!''

''തീന്നിട്ട് രൂപാ വാങ്ങിക്കൊണ്ട് പൊയ്ക്കോളൂ. ഞാൻ ഇവിടേ പറഞ്ഞേക്കാം.''

''ഇന്നു തീരത്തില്ല.''

''അതെന്താ?''

''ഇളവില്ലാതെ വെട്ടവാരുന്നു.'' അല്പമൊന്നു മടിച്ചിട്ട് വീണ്ടും അയാരം പറഞ്ഞു—''ആശുപത്രീലൊന്നു പോണം.''

''എന്തിനാ?''

''ഒരു സുഖക്കേടുകാരി അവിടെ കിടക്കവാ!''

''ങ്ങാ ഹാ!''

''രണ്ടുരൂപാ കിട്ടിയാ...... ''

''വിറകു മുഴുവൻ കീറാതെ........''

''ഇതു കൊണ്ടുചെന്നു ദവണം കൊറച്ചു മരുന്ന്.. ...'' അയാരം ഇടയ്ക്കു കയറിപ്പറഞ്ഞു.

''എന്താ സുഖക്കേട്?''

''വയററു നോവ്. കുറച്ചു കൂടുതലാ. ഉണ്ടാരുന്ന മൊതലൊക്കെത്തീന്നു. ഇനിയൊന്നുമില്ല.''

''ഓഹോ!'' ഞാൻ അതു ശ്രദ്ധിക്കുന്നുണ്ടെന്നറിയിക്കാൻ അലക്ഷ്യമായിപ്പറഞ്ഞു.

''അതിൻെറ ജീവൻ കിട്ടിയാ മതിയാരുന്നു. എല്ലാം വിററ് ചികിത്സിപ്പിക്കയാ. മററു വരുമാനമൊന്നുമില്ല. ഒരു വണ്ടീം കുതിരേമൊണ്ടാൻ. അതിൻെറ പണോംതീന്നു. ഇപ്പോ ഇതാ വേല. അന്നന്നു കിട്ടുന്നതു കൊണ്ടുചെന്നു മരുന്നു വാങ്ങിക്കവാ. ഇന്നു ഞാൻ ചെന്നിട്ടുവേണം മരുന്നു വാങ്ങിക്കാൻ.''

''എന്തു ചെയ്യാനാ—'' ഞാൻ സഹതപിച്ചു.

''രാവിലെ ഇങ്ങുവന്നോളാം. ഇത്രയുമൊരനുകൂലം ചെയ്യണം—'' അയാരം എന്നോടപേക്ഷിച്ചു.

''ആരാ ആശുപത്രിയിൽ? മകളോ ഭാര്യയോ?''

''രണ്ടുമല്ലേ? എടുത്തു വളത്തുന്ന ഒരു പെങ്കൊച്ചാ.'' അയാരം എന്നെ ദയനീയമായി നോക്കിയിട്ടു പറഞ്ഞു: ''ഈ കോടാലി ഇവിടെ വച്ചേക്കാം. അത്യാവശ്യമായതുകൊണ്ട്........''

''പൊയ്ക്കോളൂ!'' ഞാൻ രണ്ടുരൂപായെടുത്തു കൊടുത്തു. അരിവപ്പുകാരൻവന്ന് അയാളുടെ കോടാലി വാങ്ങിച്ചുകൊണ്ടു പോയി.

''എന്നാ ഞാ......'' അയാരം വളരെ വിനയത്തോടെ യാത്ര പറഞ്ഞു:

''ഉം.'' അയാരം പോയി. ഇയ്യാളെ എനിക്ക് എവിടെവെച്ച് പരിചയം? ഞാൻ വീണ്ടും ചിന്തിച്ചുനോക്കി. ഒരു ഓർമ്മയുമില്ല. അയാളോടു നേരിട്ടുചോദിക്കാനൊട്ടു മനസ്സുമില്ല.

*   *   *   *

രണ്ടുദിവസത്തെ അവധി കഴിഞ്ഞപ്പോരം ഞാൻ ആശുപത്രിയിൽ പോയി. രോഗികളെ നോക്കുന്നതിനു കുമാറുമൊന്നിച്ച് ഓരോ വാഡുകളിൽ കയറിയിറങ്ങി.

കുമാറും ഞാനും പഠിക്കുമ്പോരം ഒന്നിച്ച് ഒരു ഹോസ്റ്റലിൽ താമസിച്ചവരാണ്. ഡാക്ടർ പരീക്ഷകും ഒന്നിച്ചായിരുന്നു. ഒന്നിച്ച് ആശുപത്രിയിൽ ജോലിയുമായി.

ഞങ്ങരം ആ വാഡിൽ ചെല്ലുന്നതിനു കാൽമണിക്കൂറോളം മുമ്പേ ഒരു രോഗി മരിച്ചു. ജഡം നീക്കംചെയ്തിട്ടില്ല. കുമാറിൻെറ മേൽനോട്ടത്തിലുള്ള വാഡ് ആണത്.

''ജഡം നീക്കംചെയ്തില്ലേ?'' കുമാർ വാർഡറോടു ചോദിച്ചു:

''ഇല്ലാ.''

''എന്തു താമസം. ഇവിടെ ഇട്ടിരിക്കുന്നത് മററു രോഗികരംക്ക്........മനസ്സിന്......''

''ആ കെളവനെ കണ്ടില്ല.''

''എവിടെപ്പോയി?''

''വണ്ടി കൊണ്ടുവരാൻ.''

ഇങ്ങിനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോരം ആ വൃദ്ധൻ അവിടെ വന്നു.

''അതാ അയാരം വന്നു.'' വാർഡർ പറഞ്ഞു. 'വണ്ടി കൊണ്ടുവന്നോ?''

വന്നു എന്ന് അർത്ഥമാക്കി അയാരം തലകുലുക്കി. അല്പം അകലത്തേക്ക് ചൂണ്ടിക്കൊണ്ട് അയാരം

പറഞ്ഞു. "അവിടെകിടക്കുന്നു." ഞാൻ അവിടെക്ക് നോക്കി. കല്ലുകയററാനുപയോഗിക്കുന്ന ഒരു കൈവണ്ടി അവിടെ കിടക്കുന്നുണ്ട്.

"എന്നാൽ വേഗം വേണം"–അവർ ജഡം നീക്കം ചെയ്യാനുള്ള ജോലിയായി

ഞാനും കുമാറും അവിടെനിന്നു മററു വാർഡുകളിലേക്ക് പോയി.

"അതാരെന്നറിയാമോ?"– കുമാർ ചോദിച്ചു.

"ഇല്ല"– ഞങ്ങൾ നടന്നുകൊണ്ടു സംസാരിക്കുകയാണ്. ബി. എസ്സ്സിക്ക് പഠിക്കുമ്പോൾ ജനറലാശുപത്രിക്കടുത്തു നമ്മൾ താമസിച്ചിരുന്ന ഹോസ്റ്റൽ ഓർമ്മിക്കുന്നോ?"

"ഉണ്ട്."

"ചിലപ്പോഴൊക്കെ മൂന്നു തെണ്ടിപ്പിള്ളേരു അവിടെ വരുന്നത്........"

'ഓ........ഓർമ്മിക്കുന്നു. നമ്മൾ അവരെപ്പററി ചിലപ്പോഴൊക്കെ സംസാരിച്ചിട്ടുണ്ടല്ലോ.'– ഞാൻ പറഞ്ഞു.

"അതിൽ ഒരു പെൺകുട്ടിയുണ്ടായിരുന്നല്ലോ. അതാണിത്."

"ഈ വയസ്സനുമായിട്ടെന്താ?"

"ഇയ്യാളെ ഓർമ്മയില്ലേ? കൊള്ളാം! '

"അതെന്താ?'

"ആ കുതിരവണ്ടിക്കാരൻ.'

"ഓ.......ഓ!"...ഞാൻ ഓർമ്മിക്കുകയാണ്. പക്ഷെ ആള് വളരെ മാറിയിരിക്കുന്നു."

'എങ്കിലും കണ്ടാൽ അറിയത്തില്ലേ?

'ഓ!....ഈ കെളവൻ...' ഞാൻ ആലോചിച്ചു.

സിനിമക്ക് ഇയ്യാളുടെ വണ്ടിയിലല്ലേ ചിലപ്പോഴൊക്കെ നമ്മൾ പോയിട്ടുള്ളതു'?"

"ശരിയാണ്."

എനിക്ക് ആ വൃദ്ധൻെറ മുഖം ഇത്ര പരിചയമുള്ളതായി തോന്നിയതിൻെറ കാരണം ഇപ്പോൾ വ്യക്തമായി.

ബി. എസ്സ്.സി. കഴിഞ്ഞു ഡാക്ടർപരീക്ഷ പഠിക്കാൻ ഞങ്ങൾ വെല്ലൂരിൽ പോയി. ഇപ്പോൾ എട്ടുകൊല്ലം കഴിഞ്ഞിരിക്കുന്നു.

അയാൾ ആരെന്ന് എനിക്ക് ബോദ്ധ്യപ്പെട്ടപ്പോൾ പല പൂർവ്വകഥകളും ഓർമ്മിച്ചു.



കണ്ണനെന്നാണ് അയാളുടെ പേരു്. ഹോസ്റ്റലിൻെറ ഗേററിനു തൊട്ടു തെക്കുവശത്താണ് അയാളുടെ വണ്ടിപ്പുര. അതിൽതന്നെ താമസവും. സവാരിയില്ലാത്ത സമയം അവിടെ കാണും. കുതിരക്കു തീററി കൊടുക്കുന്നതും അതിനെ തിരുമ്മുന്നതുമൊക്കെ അയാൾ തന്നെ. ഞങ്ങൾ സിനിമക്കും മററും പോകുന്നതു് അയാളുടെ വണ്ടിയിലാണ്. വളരെ ഉത്സാഹമുള്ള സ്വഭാവം. വളരെ മതിപ്പു തോന്നുന്ന പെരുമാററം. കണ്ടമാനം കൂലി ചോദിക്കയില്ല; അതിനുവേണ്ടി വഴക്കിടുകയുമില്ല. കൊടുക്കുന്നതുകൊണ്ടു തൃപ്തിപ്പെടും. അയാൾക്ക് കൂലി കുറച്ചു കൊടുക്കാൻ തോന്നുകയുമില്ല.

ഒരു ദിവസം ഹോസ്റ്റലിൻെറ ഗേററിൽ ഞാൻ വെറുതെ നില്ക്കുകയായിരുന്നു. കണ്ണൻെറ കുതിരവണ്ടി അതുവഴി കടന്നുപോയി. അടുത്തുനിന്നിരുന്ന വാച്ചർ അയാളെക്കുറിച്ച് എന്നോടു പലതും പറഞ്ഞു. അതിൽ ഒരു സംഗതി ഇപ്പോഴും എൻെറ ഓർമ്മയിലുണ്ടു്. ഓരോ വാക്കുകളും ഞാൻ ഓർമ്മിക്കുന്നു.

വാച്ചർ പറഞ്ഞു:-"ഒരു രോഗിയെ കൊണ്ടുചെന്നാക്കിയിട്ടു് കുതിരയ്ക്കു് പുല്ലും കൊടുത്തുകൊണ്ടിരിക്കയായിരുന്നു. സ്ത്രീകൾക്കും കുഞ്ഞുങ്ങൾക്കുമായുള്ള ആശുപത്രിയുടെ ഗേററിനടുത്തു്—അപ്പഴാണ് ഒരുത്ത

കൊച്ചൊരു കുട്ടിയേയും കൊണ്ട് കണ്ണന്റെ അടുത്തു ചെന്നത്. എന്തിന്, ചുരുക്കിപ്പറഞ്ഞേക്കാം. ആ ചോരക്കുഞ്ഞിനെ അവർ രണ്ടു രൂപയ്ക്ക് അയാൾക്കു വിററു.''—ഞാൻ അത്ഭുതപ്പെട്ടുപോയി. രണ്ടുരൂപയ്ക്ക് ഒരു കുഞ്ഞിനെ വില്ക്കുക! ''ഇതു ചിലപ്പോഴൊക്കെ നടക്കുന്നുണ്ടുസാറെ! എനിക്കെത്ര പേരെയറിയാമെന്നോ ഇങ്ങനെ കുഞ്ഞുങ്ങളെ വാങ്ങിച്ചു വളർത്തുന്നവരെ. പിള്ളാരില്ലാത്തവരാ.-എന്നിട്ട് കണ്ണനെന്തുചെയ്തു? അവന് കുട്ടികളോട് ഒരു പ്രത്യേക സ്നേഹമാ. പണം കൂടുതലുണ്ടായിട്ടല്ല. അവൻ അതിനെ വാങ്ങിച്ചത്. കാരണം കണ്ണൻപറഞ്ഞു:—''ഇല്ലെങ്കി ആ കൊച്ചിനെ അവളെവിടെങ്കിലും കൊണ്ടു കളേമെന്ന് എനിക്കു തോന്നി അതുകൊണ്ടു വാങ്ങിച്ചതാ വാച്ചറങ്ങത്തെ''—എന്തിന്, അവൻ അതിനെംകൊണ്ട് ഈ വണ്ടിപ്പുരയിൽ വന്നു. ഒരു കെളവിയെ ജോലിക്കും നിർത്തി; ആ കൊച്ചിനെ വളർത്താനായിട്ട്. നാലഞ്ചു മാസമായപ്പോ കൊച്ചിനെയൊന്നു കാണണമാരുന്നു. കണ്ണനും വല്യ സന്തോഷമായി. എന്തിന്; ആ കൊച്ചിന്ന് ആയിടക്ക് ന്യുമോണിയാ വന്നു. അതിന്റെ കൂടെ ഒരു വില്ലൻ ചുമയും. പോരെ! അവൻ ചെയ്യാവുന്ന ചികിത്സയൊക്കെ ചെയ്തു. ഒടുവിൽ രക്ഷയില്ലാതെ ആശുപത്രിൽ ആയി. അതിന് കുറെ പണോം ചിലവായി. ഫലമോ അതൊട്ടും ഉണ്ടായില്ലതാനും. പണം തീർന്നു. കൊച്ചും ചത്തു. എന്തിന്, മിച്ചമെന്തു? ആകെയുണ്ടായിരുന്ന അവന്റെ പതിനെട്ടു സെൻറു സ്ഥലം ആ കൊച്ചിന്റെ ചികിത്സക്കായി അവൻ വിററു. അതും തീർന്നു''—വാച്ചർ പറഞ്ഞുനിർത്തി. ''പാവം!''—ഞാൻ കഥകേൾക്കാനുള്ള കൗതുകത്തോടെ പറഞ്ഞു.

''വാസ്തവം, സാറെ! അവനുവല്ല കാര്യവുമുള്ളതാണോ? അല്ല എങ്കിലും അവൻ വസ്തുപോലും വിററു ചികിത്സിച്ചു. കാരുണ്യമുള്ളവനാ. പാവം, അവന്റെ ജീവിതമേ ഇങ്ങനാ. കെട്ടിയോളാണെങ്കിൽ സന്നിവാതജ്വരം പിടിച്ച് ഗർഭമുള്ളപ്പോൾ മരിച്ചു. അതിനുശേഷം കല്ല്യാണോം കഴിച്ചില്ല. പിന്നെ ഇങ്ങനെ കയ്യിൽ കിട്ടുന്ന പിള്ളാരെ എടുത്തു വളർത്താനാണ്. അവന്റെ ആശ. തെണ്ടിപ്പിള്ളേരെ കാണുമ്പോ അവന്റെ കണ്ണു നിറയും''—

ഞാൻ അന്ന് വാച്ചർ പറഞ്ഞ കഥ അങ്ങിനെ ഓർമ്മിച്ചു.

പരിശോധന കഴിഞ്ഞ് ഞാനും കുമാറും വെളിയിലിറങ്ങി. ഞങ്ങളുടെ മുമ്പിൽ ശവം കേററിയ കൈവണ്ടി പോകുന്നുണ്ട്. അതിന്റെ പിറകെ ആ വൃദ്ധനും. ക്രമേണ അത് ഞങ്ങളുടെ കണ്ണിൽനിന്ന് മറഞ്ഞു.

''പാവം!'' ഇവരുടെ ജീവിതം!'' കുമാർ ദീർഘനിശ്വാസം വിട്ടു പറഞ്ഞു.

ഞാൻ ഓർമ്മിക്കുകയാണ്, ആ പെൺകുട്ടിയെക്കുറിച്ചുള്ള സംഭവങ്ങൾ. കല്ലുകയററുന്ന കൈവണ്ടിയിൽ അവസാന അഭയസ്ഥാനമായ സ്മശാനത്തിലേക്ക് അവളുടെ ജഡം നീക്കപ്പെടുകയാണ്. ആർക്കാണ് സഹതാപം തോന്നാത്തത്.

തെണ്ടിയായി നടന്ന ആ കുട്ടി ഞങ്ങൾ താമസിക്കുന്ന ഹോസ്റ്റലിൽ ആദ്യം കടന്നു വന്ന ദിവസം മറക്കാവുന്നതല്ല. അന്നു കാളേജുകൾക്കവധിയായിരുന്നു. എന്തോ വിശേഷദിവസമാണ്. ഉച്ചക്ക് സദ്യ നടന്നു. ഞങ്ങൾ തമാശപറഞ്ഞു ബഹളമുണ്ടാക്കി ഹോസ്റ്റലിലെ രണ്ടാമത്തെ നിലയിൽ നില്ക്കുകയാണ്. പൊടുന്നനെ കുട്ടികളുടെ ഒന്നിച്ചുള്ള കരച്ചിൽ അടുക്കളയുടെ വടക്കുവശത്തു കേട്ടു. കൂട്ടനിലവിളി. ഞങ്ങൾ ഇറങ്ങിച്ചെന്നു. വാച്ചർ മൂന്നു കുട്ടികളെ പിടിച്ചുനിർത്തി ശിക്ഷിക്കയാണ്.

''എന്താ വാച്ചറെ?''—ഞങ്ങളുടെ കൂട്ടത്തിൽ ഒരാൾ ചോദിച്ചു.

നനച്ചിടുന്ന മുണ്ടു മോട്ടിക്കുന്ന പരിഷകൾ...

അയാൾ വീണ്ടും തല്ലാൻ ഭാവിച്ചു.

''അവരെ തല്ലാതിരിക്കു.''

കുട്ടികൾ വിങ്ങിക്കരയുന്നുണ്ട്. ജനറലാശുപത്രി മുക്കിൽ ഈ കുട്ടികളെ ഞാൻ കണ്ടിട്ടുണ്ട്. കൊച്ചുകുട്ടികൾ. രണ്ടാൺകുട്ടികളും ഒരു പെൺകുട്ടിയും, പെൺകുട്ടിക്ക് ഒരു ഏഴു വയസ്സോളം പ്രായം തോന്നും. കറുത്ത നിറം. പകുതി മുറിച്ചിരിക്കുന്ന മുടി, ജഡ പടിച്ചതാണ്.

''നിങ്ങളാണോ ഇവിടുന്നു മുണ്ടുമോഷ്ടിക്കുന്നത്?'' ഞങ്ങളുടെ കൂട്ടത്തിൻ ഒരാളു ചോദിച്ചു

''അല്ലേ. ഞങ്ങളല്ല.''

''പിന്നാരാ?''

''ഞങ്ങക്കറിയത്തില്ല.''

''ഈ തെണ്ടികടെ തൊഴിലേയിതാ'' വാച്ചർ കണ്ണുരുട്ടി വടി ഓങ്ങി— ഇതിനെയൊക്കെ ഇങ്ങനെ അഴിച്ചുവിട്ടേക്കുന്നോരെ പറേണം.''

''എനിക്കാരുമില്ല''—പെൺകുട്ടി കരഞ്ഞുകൊണ്ടു പറഞ്ഞു.

''ആരുമില്ലേ?''

''ഇല്ല.''

''എല്ലാരും എവിടെപ്പോയി?''—വാച്ചർക്കും ദേഷ്യംവന്നു.

"ചത്തുപോയി. ഇവക്കുരണ്ടും അച്ഛനുമമ്മേമു ണ്ട്. എപ്പോഴും അവരുടെ വീട്ടി വഴക്കാ. ഇവരേം വലിച്ചിട്ടു തല്ലുകേം ചെയ്യും. അതുകൊണ്ടു തെണ്ടാനി റങ്ങിയാ."

"നേരാണോടാ?" വാച്ചർ വടിയുയത്തിക്കൊ ണ്ടുചോദിച്ചു.

"ആന്നേ ഞങ്ങളിന്നു തിരിച്ചുപോയേക്കാം." അവർ കരഞ്ഞു.

"നിന്റെ വീടെവടാടീ–"ഒരു കുട്ടരുടെ കാര്യം ഒതുക്കിയിട്ട് വാച്ചർ ഗൗരവത്തിൽ ആ കൊച്ചിനോ ടുതിരിഞ്ഞു ചോദിച്ചു.

"ഇവിടെങ്ങുമല്ല."

"പിന്നെ?"

"അങ്ങ് ആററിങ്ങലാ."

"ആററിങ്ങലൊ?"

"അതെ."

"ഇവിടെങ്ങിനെ വന്നു?"

"അമ്മേടെ കൂടെ."

"അമ്മയില്ലെന്നു പറഞ്ഞതോ?"

"ആശൂപത്രീ വന്നതാ."

"ആശൂപത്രീലോ?"

"അതെ എനിക്കു നാലുവയസ്സൊള്ളപ്പഴാ."

"എന്തിനാ?"

"വയററുനോവിന്. അമ്മയ്ക്കെന്നും വയററുനോവു വരും; അതിനു ചികിത്സിക്കാൻവന്നതാ. ഈ ജനറലാ സ്പത്രീ കിടന്നു ചത്തുപോയി." അവരം കരം പൊട്ടു ന്നതുപോലെ കരഞ്ഞു. കരഞ്ഞുകൊണ്ടവരം തുടർന്നു. "ആശൂപത്രീക്കൊണ്ടാക്കീട്ട' അച്ഛൻ പോയതാ. പി ന്നെ വന്നതേയില്ല. അമ്മ ചത്തതും അറിഞ്ഞുകാണത്തി ല്ല." അടക്കാനാവാത്തവണ്ണം അവരം കരഞ്ഞു. ആർക്കും ഒന്നും പറയാൻ തോന്നിയില്ല.

"അതിനുശേഷം ഞാൻ തെണ്ടിനടക്കുവാ. മൂ ന്നാലു കൊല്ലമായി. അച്ഛനെ കണ്ടാലും ഞാനറിയ ത്തില്ല. ആശൂപത്രിക്കവെലുവിട്ടെങ്ങും പോയത്തില്ല ഞാന്. ഇന്നു് ഇവിടെ സദ്യയുണ്ടെന്നറിഞ്ഞുവന്നതാ. എല കിട്ടുമെന്നു വിചാരിച്ച്. ഞാം മുണ്ടൊന്നുംമോ ട്ടിച്ചിട്ടില്ല."- അവളുടെ സങ്കടം തെല്ലൊന്നടങ്ങിയതു പോലെ തോന്നി.

"അതിനെ തല്ലരുത്. വല്ലതും കഴിക്കാൻകൊ ടുത്ത് പറഞ്ഞയക്കു വാച്ചരെ"—എന്നു പറഞ്ഞിട്ട് ഞങ്ങരം തിരിച്ചുപോയി.

നാലഞ്ചു ദിവസങ്ങരം കഴിഞ്ഞു.

കണ്ണന്റെ കൂടെ ആ പെണ്ണ് താമസമായെന്ന്



വാച്ചറ പറഞ്ഞു. അഗതിയായ അവളെ അയാരം വാത്സല്യത്തോടെ വളത്തി.

ഞങ്ങരം തിരുവനന്തപുരത്തെ പഠിത്തം കഴിഞ്ഞു വെല്ലൂരേക്ക് പോകുന്നതുവരെ കണ്ണന്റെ കൂടെ ആ പെണ്ണ് ഉണ്ടു്.

അതിനുശേഷം അതിനെക്കുറിച്ച് അറിയുന്നത് ആശുപത്രിയിൽവച്ചാണ്.

*   *   *

ദിവസങ്ങരം പലതു കഴിഞ്ഞു.

"കീറിയ വിറകൊക്കെത്തീന്നു"—അരിവെപ്പു കാരൻ ഒരുദിവസം രാവിലെ വന്നുപറഞ്ഞു—കോടാ ലി വെച്ചിട്ടുപോയ അയാളെ കാണാനേയില്ല! കള്ളൻ രുപായുംകൊണ്ടു് കടന്നു."

"അയാരം ആ കോടാലി കൊണ്ടുപോയില്ലേ?"— ഞാനക്കഥ വിസ്മരിച്ചു കഴിഞ്ഞിരുന്നു.

"ഇല്ലേ!"

"ഇവിടെ ഇരിക്കുന്നതേയുള്ളോ?"

"അതെ!"

"അവിടെ ഇരുന്നോട്ടെ!"—ഞാൻ പറഞ്ഞു. ഇന്നും ആ കോടാലി സൂക്ഷിച്ചു വെച്ചിട്ടുണ്ടു്; അ യാരം വന്നാൽ കൊടുക്കാൻ.

